# ഫലക്രിയാസമുച്ചയം

BHARATHA VILASAM PRESS
TRICHUR

കെ. പി. കൃഷ്ണപ്പുതുവാൾ അവർകൾ.

# ഫലക്രിയാസമുച്ചയം.

ജ്യോത്സ്യൻ കെ. പി. കൃഷ്ണപ്പുതുവാൾ അവർകളാൽ

പരിശോധിക്കപ്പെട്ടതു്.



ഭാരതവിലാസം അച്ചുക്കൂടം, തൃശ്ശിവപേരൂർ.

1100.

വില അണ 2.

# മുഖവുര.

ഹിന്തുക്കൾക്കു ശ്രൌതസ്മാർത്തവിഹിതങ്ങളായ സകല കർമ്മങ്ങൾ ചെയ്യുന്നതിന്നും, ഭൂതഭവിഷ്യദ്വർത്തമാനഫലങ്ങൾ അറിയുന്നതിന്നും ജ്യോതിശ്ശാസ്ത്രസഹായം ഒഴിച്ചുകൂടുവാൻ പാടുള്ളതല്ലെന്ന് എല്ലവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു സംഗതിയാണല്ലോ. എന്നാൽ ഇതിൽ ആധുനികപരിഷ്ക്കാരികൾക്കു വിശ്വാസം വളരെ കുറവാണെങ്കിലും, ഓരോ ആവശ്യങ്ങൾ— അവിതർക്കിതങ്ങളായ ചില സംഭവങ്ങൾ നേരിടുന്ന അവസരങ്ങളിൽ ജ്യോതിശ്ശാസ്ത്രജ്ഞന്മാരെ തിരഞ്ഞുപിടിച്ചു ജാതകനിർമ്മാണം, ജാതകപരിശോധന, പ്രശ്നചിന്ത മുതലായവ നടത്തിപ്പിക്കുന്നതു കേരളത്തിന്റെ എല്ലാഭാഗങ്ങളിലും സുലഭമാണ്. എന്നു മാത്രമല്ല ഭൂതഭവിഷ്യദ്വർത്തമാനഫലങ്ങൾ പറയുന്നതിൽ, അവരുടെ ശാസ്ത്രപാണ്ഡിത്യമുഖേനയുള്ള വാചാലതയ്ക്കനുസരിച്ചു ബഹുമാന്യതയും, ദ്രവ്യലാഭവും കിട്ടിപ്പോരുന്നതുമുണ്ട്. അതുകൊണ്ട് ഈ വിഷയത്തിലുള്ള ഗ്രന്ഥങ്ങൾ കഴിയുന്നതും കാലാനസൃതമായവിധത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു ശാസ്ത്രജ്ഞന്മാർക്കും, വിദ്യാർത്ഥികൾക്കും ഉപകാരപ്രദമാകുമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നത്.

ഈ പതിപ്പിൽ വളരെ അച്ചടിപ്പിഴവ് ഒന്നും വന്നിട്ടില്ലെങ്കിലും, ഒന്നാംഭാഗത്തിൽ വിലിയാദി സൂര്യചന്ദ്രന്മാരെഗ്ഗണിപ്പാനുള്ള മൂലശ്ലോകങ്ങളുടെ തർജ്ജമകളെ "അഹർമ്മാനം ഗണിപ്പാൻ" എന്നു പേരുമാറിയും, ചില വള്ളിപുള്ളിവിസർഗ്ഗങ്ങൾ തെളിയാതേയും, വേണ്ടദിക്കിൽ പ്രയോഗിക്കാതേയും, അസ്ഥാനത്തിൽ പ്രയോഗിച്ചും മാറാം കാണുന്നതു വായനക്കാർക്കു തിരിച്ചറിവാൻ പ്രയാസമില്ലാത്തതിനാൽ പ്രത്യേകം ഒരു ശുദ്ധിപത്രം ചേക്കുന്നില്ല.

ഈ പുസ്തകവും ഭാരതവിലാസക്കാർ മുഖേന പ്രസിദ്ധംചെയ്യാൻ ഇടവന്നതിൽ ഞാൻ അത്യധികം സന്തോഷിച്ചുകൊള്ളുന്നു.

St. Marry's C. G. H. School
**Ollur.**
29—2—1100.

എന്ന്
കെ. പി. കൃഷ്ണപ്പൂവാൾ.

ശ്രീഃ.

# ഫലക്രിയാസമുച്ചയം.

## വിലിയാദി സൂൎയ്യചന്ദ്രന്മാരെഗ്ഗണിപ്പാൻ.

നീത്വാ മദ്ധ്യം വിലിപ്താവധികമൃക്ഷരാദ്യാപ്തഹീനേ ധ്രുവാദ്യേ
ക്ഷിപ്ത്വാസ്മിൻ ദേശഭേദം രവിഭുജചരയോൎദ്ദിഗ്വശാദ്വ്യാഗഭേദം
ഹത്വാ മദ്ധ്യാത്മഭുക്ത്യാ നന്ദ തപരഹൃതം തത്തു ലാജാദിതഃ സ്യാൽ
സ്വൎണ്ണം മദ്ധ്യേ സ്വതുംഗം ത്യജതു പുനരതഃ പൂൎണ്ണദോൎജ്ജ്യാംവിജാഹ്യാൽ.
ശിഷ്ടജ്യാ വികലാഹതസ്ഥിധിസടാമാസേശ്വരോ ഹാരകോ
ദോൎജ്ജ്യാം നീതിഹതാമനേന വിഭജേല്ലബ്ധം തു കോട്യാസ്ത്യജേൽ
താം നേത്രാസ്യ ഹരാം ഹരേൽ ഫലയുതാ ദോൎജ്ജ്യാ സ്വവൃത്താഹതാ
നന്ദാപ്താ ലഘുചാപിതാധനമൃണം കേന്ദ്രേ തു ലാജാദിതഃ.
ശിഷ്ടാ ലിപ്താധികാസ്യാദ്യദി മുഖരദളാച്ഛോധയേത്താം ശരീരാ-
ച്ഛിഷ്ടാം കൃത്വാ വിലിപ്താ മുദിതവദനയാ കൎമ്മദോൎജ്ജ്യാ തദൂൎദ്ധ്വാ
ദോൎജ്യാലബ്ധന്തു കോട്യാം ക്ഷിപതുപുനരതഃ കോടിലബ്ധം വിജഹ്യാൽ
കൎത്തവ്യൈവ ക്രിയൈവംയദി മുഖരദളച്ഛിഷ്ടലിപ്താധികാ സ്യാൽ.

മന്ദോച്ചോനഭുജാകലാമഖിദളാന്നൈവാധികാ ചേൽ സ്ഫുടാ
ജീവാസൈ്യവ പുനൎദ്ദീഹ ചരമജ്യാഭ്യാധികാ ലിപ്തികാഃ
ശിഷ്ടാസ്താഃ പരിശോധയേന്മുഖരതസ്തച്ഛേഷവൎഗ്ഗോനിത-
ത്രിജ്യാ വൎഗ്ഗപദം ഗുണഃ പരിധിഘ്നാതാദ്ദീഹ കാൎയ്യം പുനഃ.

## ൨. അഹൎമ്മാനം ഗണിപ്പാൻ.

സൂൎയ്യേന്ദു സൂക്ഷ്മമായിട്ടു ഗണിപ്പാൻ ക്രിയ ചൊല്ലിനേൻ
വിലിയോളം വരുത്തേണം സൂൎയ്യാദീനാം ച മദ്ധ്യമം.
പിന്നെയും ഖണ്ഡശേഷത്തെ ചന്ദ്രാനനയനാദിഭിഃ
ഹരിച്ചിലികളഞ്ഞിട്ടു ധ്രുവവും കൂട്ടിയാൽ പുനഃ
ദേശാന്തരമതും കൂട്ടീട്ടഹൎമ്മാനം വരുത്തുക
ആദിത്യമദ്ധ്യമംവെച്ചു സ്ഫുടിക്കുമ്പോൾ ഭുജാഫലം

വേറൊന്നു വെച്ചുമറേറതു മദ്ധ്യമേ സംസ്കരിച്ചതിൽ
അയനാംശകവുംകൂട്ടിച്ചരജ്യാവും വരുത്തുക.
അന്തിസ്സാകിൽ ചരംകൊൾവാനാറുരാശികൾകൂട്ടണം
ഭുജാഫലം ചരജ്യാവും ദിക്കൊന്നായിട്ടിരിക്കിലോ.
തങ്ങളിൽക്കൂട്ടുകല്ലായ്കിലന്തരിച്ചതിനെപ്പുനഃ
സപ്തഗുണേന ഗുണിച്ചിട്ടു ഹാരകേന ഹരിക്കണം.
അപ്പോളുണ്ടാമഹർമ്മാനം മദ്ധ്യമേ സംസ്കരിച്ചതിൽ
മദ്ധ്യമംവെച്ചു മന്ദോച്ചം വാങ്ങിക്കൊള്ളു മഹാജ്യയേ.
ജ്യാവുപോയോരുശേഷത്തെയിറക്കി വിലിയാക്കിയാൽ
അതുകൊണ്ടു ഹരിക്കേണം തിഥി സൽക്കർമ്മസത്തരം.
ഫലം ഹാരകമായിട്ടും ഭുജാകോടികൾ രണ്ടിനും
ഭുജാജ്യാവിനെവെച്ചിട്ടു നീതികൊണ്ടു പെരുക്കിയാൽ.
ഹാരകേണ ഹരിച്ചുള്ള ഫലംകളക കോടിയിൽ
അതിനെപ്പിന്നെ നേത്രാഗ്നസ്യ പെരുക്കീട്ടു ഹരിക്കണം.
നടേത്തെ ഹാരകംകൊണ്ടു ഫലംകൂട്ടു ഭുജജ്യയിൽ
മൂന്നുകൊണ്ടുക്കനതിനെപ്പെരുക്കു ചന്ദ്രനേഴിലും.
ഹരിപ്പൂ നന്ദനെക്കൊണ്ടു ഫലത്തെച്ചാപമാക്കുക
ഗൂഢാമേനാദികക്ഷേത്രോ വിലികണ്ടിട്ടു കൂട്ടിയാൽ.
ചാപമാമതു മദ്ധ്യത്തിൽസ്സംസ്കരിച്ചാൽ സ്ഫുടം വരും
ശിഷ്ടജ്യാലിപ്തയാകുമ്പോൾ ശരീരാദ്ധത്തിലേറുകിൽ.
ശരീരത്തിനുവാങ്ങിട്ടു ശിഷ്ടത്തെ വിലിയാക്കണം
അതുകൊണ്ടു ഹരിച്ചിട്ടു ഹാരകത്തെ വരുത്തുക.
അപ്പോളൊന്നേററമായ്കാൺമൂ ഭുജാജ്യാവിൻെറ സംഖ്യയെ
ഭുജാജ്യയെ ഹരിച്ചുള്ള ഫലംകളക കോടിയിൽ.
കോടിലബ്ധം ഭുജാജ്യാവിൽകളവൂ ശേഷമൊക്കവെ
ക്രിയമുമ്പിൽചൊന്നവണ്ണം ചെയ്തുകൊണ്ടാൽ സ്ഫുടംവരും.
ജ്യാവുപോവതിനില്ലായ്കിൽ ശിഷ്ടജ്യാവങ്ങിറക്കിയാൽ
ലകുടത്തിൽ കുറഞ്ഞീടിലതുതന്നെ ഭുജാജ്യയാം.
ഗാനസ്ഥാനങ്ങളെക്കൊണ്ടു ഗുണിച്ചിട്ടതിനെപ്പുനഃ
ജ്യാവങ്ങിരുപത്തുംമൂന്നും ശരീരാദ്ധാധികത്രപവും.
കൂടിവന്നാൽ ശരീരത്തിൽ ശിഷ്ടജ്യാ പിന്നെവാങ്ങിയാൽ

വർഗ്ഗിച്ച ത്രിജ്യാവർഗ്ഗത്തിൽ വാങ്ങിമൂലിച്ചുകൊള്ളുക.
എന്നാലതു ഭുജാജ്യാവാം പിന്നെപ്പൂർവ്വോക്തവൽ ക്രിയ
മദ്ധ്യാഹ്നാന്തത്തിലാണെങ്കിൽ പതിനെട്ടുവിനാഴിക.
ഖണ്ഡശേഷസ്യ താഴെവെച്ചതുകൊണ്ടു പെരുക്കണം
മദ്ധ്യമങ്ങളഹർമ്മാനേ ചരമഞ്ചിൽ ഹരിക്കണം.
ദിക്കും മറിച്ചുകാണേണം മറ്റെല്ലാം പൂർവ്വമുക്തവൽ
മദ്ധ്യാഹ്നാന്തം സൂക്ഷ്മമായി വരുത്തിക്രിയചെയ്കിലോ.
ചരംമുഴുവനേ വേണം ദിക്കും തസ്യ യഥോക്തമാം
അന്തിക്കുള്ള ഗണിക്കുമ്പോൾ ഖണ്ഡിച്ചാലരപോക്കണം.

## ൩. മൌഢ്യം ഗണിപ്പാൻ.

പാട്ടുംപുറപ്പുമെണ്ണുന്ന പ്രകാരമഥ ചൊല്ലിനേൻ
ഇഷ്ടഗ്രഹക്കയോരർക്കനേറുന്നാളുദയത്തിന്.
ആദിത്യാൽ ഗ്രഹമേറുന്നാൾ പുനരസ്തമനത്തിന്
ആദിത്യനെസ്ഫുടിക്കേണമപ്പോൾവേണ്ടഗ്രഹത്തെയും.
അവറ്റിലയനം ചേർത്തു സംഗ്രഹിച്ചോരിടത്തഥ
സ്ഫുടംനാച്ചുള്ളവർക്കെല്ലാം മൂന്നുവട്ടം സ്ഫുടിച്ചത്.
മന്ദസ്ഫുടമതിങ്കേന്ദ്ര പാതവാക്യത്തെ വാങ്ങുക
ബുധനും ശുക്രനും പിന്നെശ്ശീഘ്രോച്ചത്തിങ്കൽനിന്നഥ.
സപാതമന്ദോച്ചവും വാങ്ങി മന്ദജ്യാവങ്ങുകൊണ്ടത്
ശീഘ്രോച്ചം സംസ്കരിച്ചിട്ടു തസ്മാൽ പാതേന വാങ്ങുക.
നായകോനേത്രനക്രൂരജ്ഞാനശ്രീനകുലക്രമാൽ
കുജാദിപാതവാക്യങ്ങളിവ തീയതിയാദിയാം.
ഇഷ്ടഗ്രഹത്തിന്നീവണ്ണം തന്റെ പാതനെ വാങ്ങിയാൽ
തുലാമേഷാദിസൂക്ഷിച്ചു ചന്ദ്രജ്യാവങ്ങുകൊണ്ടത്.
ഗാനംകൊണ്ടിഹ ചൊവ്വക്കും രത്നംകൊണ്ടു സുരേഡ്യനും
മറ്റുള്ളവർക്കുമുവ്വർക്കും വനംകൊണ്ടു പെരുക്കിയാൽ.
നയംകൊണ്ടു ഹരിക്കുമ്പോൾ മദ്ധ്യമക്ഷേപലിപ്തയാം
തന്നെസ്ഫുടിച്ചനേരത്തങ്ങന്ത്യകേന്ദ്രം മൃഗാദി ചേൽ.
ആ ജ്യാഖണ്ഡം നിതംബേത്തിൽകളഞ്ഞാൽ ഗുണകാരമാം
ഈവന്നഗുണകാരേണ മദ്ധ്യക്ഷേപം പെരുക്കിയാൽ.

നിതംബേന ഹരിക്കുമ്പോൾ സ്ഫുടവിക്ഷേപമാം ഫലം
സ്വദേശവിഷുവച്ഛായാം വിക്ഷേപേണ പെരുക്കിയാൽ.
ത്രിജ്യംകൊണ്ടുഹരിച്ചുള്ള ഫലം ലിപ്താദിയായ്പുനഃ
ഇഷ്ടഗ്രഹത്തിൽക്കൂട്ടേണം പരാൽപതേ വിപര്യവും.
കർക്ക്യാദിയെങ്കിൽകളവൂ വ്യസ്തമസ്തമയേ പുനഃ
ഗ്രഹത്തെ വേറെവെച്ചിട്ടു മൂന്നുരാശികളഞ്ഞഥ.
യുഗ്മേനാദിവരുത്തീട്ടു വിക്ഷേപേണ പെരുക്കിയാൽ
ജ്ഞാനത്തുംഗേ ഹരിച്ചുള്ള ഫലം ലിപ്താദിയായ്പുനഃ.
ക്ഷേപത്തിന്നും മൂന്നുരാശി കളഞ്ഞുള്ള ഗ്രഹത്തിനും
ദിക്കൊന്നാകിൽഗ്രഹേകൂട്ടു കളവൂ ഭിന്നമാകിലു്.
ഈവണ്ണം സംസ്കരിച്ചുള്ള ഗ്രഹേ സൂര്യേ ച സായനേ
ചരപ്രാണകലാഭേദൈ വരുത്തിസ്സംസ്കരിക്കണം.
അന്തിക്കാകിൽ ചരംകൊൾവാനാറുരാശികൾ കൂട്ടണം
ഈവണ്ണംക്രിയചെയ്തിട്ടു ഗ്രഹസായനസൂര്യയോഃ
യുഗ്മൌജപാദമാകുമ്പോൾ സവർണ്ണം പ്രാണകലാന്തരം.
പിന്നെയങ്ങന്തരിക്കുമ്പോളന്തരസ്യോക്തഭാഗതഃ
കുറകിൽപാടതുണ്ടല്ലോ പാതതിന്നവയേറുകിൽ.
ത്രിയസ്സൌമ്യോലയഃ പൂജ്യോ ധനീ മാന്ദ്യ ഇതി ക്രമാൽ
ഉക്തഭാഗങ്ങളിന്ദ്വാദേരിതി മൌഢ്യാവബോധനം.

## ൮. ലാടവൈധൃതം ഗണിപ്പാൻ.

ലാടവൈധൃതമെണ്ണുന്ന പ്രകാരമഥ ചൊല്ലിനേൻ
ഇരട്ടിച്ചയനാംശത്തെ സൂര്യനിൽസ്സംസ്കരിച്ചതു്.
ആറുരാശിയിൽ വാങ്ങീട്ടു വരുന്നാളിൽഗ്ഗണിക്കണം
ലാടം പന്ത്രണ്ടിൽവാങ്ങീട്ടു കണ്ടനാൾക്കെണ്ണു വൈധൃതം.
മേഷേ മകം ചതയവും വൃഷഭേ പൂയമോണവും
മിഥുനേ ശിവപൂരാടൌ കർക്കിടേ രോഹിണീന്ദ്രനും.
സിംഹേ ഭരണിയുംചോതി കന്യായാമന്ത്യഭാസ്കരൌ
ലാടവൈധൃതദോഷങ്ങളുണ്ടായിടുന്ന നാളുകൾ.
തുലാദിയിലുമീവണ്ണമി[illegible] വൈധൃതലാടമാം
[illegible]

വരുത്തിയയനം ചേർത്തിട്ടുൾപ്പു ഫണിയെപ്പുനഃ
അതിങ്കേന്നഥ കൊള്ളേണം പിന്നേ ഗാനസൃതാദികൾ.
സൃതാദിജ്യാവിനെപ്പിന്നെച്ചന്ദ്രനിൽസ്സംസ്കരിക്കേണം
അപ്പോളാദിത്യചന്ദ്രന്മാരോജപാദത്തിലേകനും.
യുഗ്മേ മറേറവനും നിൽക്കിൽ തയോഃ ക്രാന്തിജ്യ കൊള്ളുക
മുമ്മൂന്നു രാശിപദമാമോജയുഗ്മമിതി ക്രമാൽ.
ഗാനാദിജ്യാവിനെപ്പിന്നെ കുംഭതോയത്തിൽ വാങ്ങിയാൽ
ശേഷംകൊണ്ടു പെരുക്കേണം ചന്ദ്രന്റെ ക്രാന്തിലിപ്തയെ.
ഹരിപ്പൂ ദൃശ്യലോകേന സ്ഫുടക്രാന്തിവരും വിധൌ
ക്രാന്തിസാമ്യം വരുന്നേരം ലാടവൈധൃതമദ്ധ്യമാം.
അർക്കേന്ദുബിംബയോഗാക്കാൽ കുറഞ്ഞാലവമാന്തരം
അപ്പോഴും ദോഷമുണ്ടല്ലോ ദന്താഗ്നമതായത്.
അതിലേറിവരുന്നാകിലവിടെദ്ദോഷമില്ല പോൽ
ക്രാന്തിയങ്ങന്തരിക്കുമ്പോളോജപാദത്തിൽ നില്പവർ.
ക്രാന്തിയേറുകിൽ ദോഷം കീൾ കുറഞ്ഞീടുകിൽ മേലിലും
പദമൊന്നായ് വരുന്നേരം സായനാർക്കൻ പദാദിയിൽ.
നിൽക്കിൽകീഴായ്‌വരും ദോഷം പദാന്തേനിൽക്കിൽമേലിലും
നാളിന്നൊടുക്കത്തെണ്ണുമ്പോൾ ദോഷം കീഴായിവന്നിടും.
അന്നാളാദിയിലെണ്ണുമ്പോൾ മേലിലുംവന്നതാകിലോ
അന്നാളിൽത്തന്നെയാം ദോഷമേവമല്ലായ്കിലില്ലതിൽ.
ചിലനാളയനാന്തത്തിൽ ദോഷമില്ലാതെയും വരും
ചന്ദ്രാർക്കന്മാരിലേകന്നങ്ങപ്പോൾ ക്രാന്തികുറഞ്ഞിടും.
അവന്നയനസംക്രാന്തി അടുത്തും വന്നതാകിലോ
അവിടെയ്ക്കു ഗണിക്കേണമന്നേരമപമാന്തരം.
ബിംബയോഗദളത്തേക്കാളേറിയും വന്നതാകിലോ
ദോഷമന്നാൾക്കടുത്തെങ്ങുമില്ലെന്നും കണ്ടുകൊള്ളുക.
നാളിന്നാദിലൊടുക്കത്തുമെണ്ണിവന്നപമാന്തരം
പദം രണ്ടിലതായീടിലവ കൂട്ടുക തങ്ങളിൽ.
അതുഹാരകമായീടും പിന്നെ ക്രാന്ത്യന്തരത്തിനെ
ആനന്ദേന പെരുക്കീട്ടു ഹാരകേണ ഹരിച്ചൊരാ
ഫലം ചന്ദ്രാൽ ത്യജേദ്ദോഷം കീഴാകിൽ കൂട്ടുകന്യഥാ.
നീതംകൊണ്ടു പെരുക്കീട്ടു ഹരിച്ചുണ്ടായതർക്കനും

ഈവണ്ണം സംസ്കരിച്ചിട്ടു ഗണിച്ചാൽ ക്രാന്തിതുല്യമാം.
അവിടേയും കുറഞ്ഞൊന്നന്തരം വന്നുവെങ്കിലോ
ക്രിയ പിന്നെയുമീവണ്ണം ചെയ്തു സാമ്യം വരുത്തുക.
സാമ്യം വന്നാൽ ശശാങ്കന്റെ വിക്ഷേപചലനത്തെയും
അയനാംശകവും വ്യസ്തം സംസ്കരിച്ചതു ചാൎത്തുക.

## ൫. സൂൎയ്യച്ഛായ ഗണിപ്പാൻ.

സൂൎയ്യച്ഛായഗണിക്കേണ്ടിൽ തൽക്കാലാൎക്കനെ വെച്ചതിൽ
അയനാംശങ്ങൾ കൂട്ടീട്ടു ചരവും ക്രാന്തിബാണവും.
വരുത്തി ക്രാന്തിബാണത്തെ ജലവേഗത്തിൽ വാങ്ങിയാൽ
ദ്യുജ്യയായിവരും ശേഷമവറ്റെസ്സംഗ്രഹിച്ചഥ.
ഇഷ്ടനാഴിക വെച്ചിട്ടങ്ങാറിലങ്ങു പെരുക്കിയാൽ
അവ തിഷ്ഠതിയാം പിന്നെ ചരവും സംസ്കരിച്ചതിൽ
തൽഭുജജ്യക്കു മഹാജ്യാവുകൊണ്ടാൽ പിന്നെയതിൽ ചരം
വിപരീതം സംസ്കരിച്ചു ദ്യുജ്യകൊണ്ടു പെരുക്കിയാൽ
സ്വദേശഹാരകംകൊണ്ടു ഹരിച്ചാൽ ശങ്കുവാം ഫലം.
ശങ്കു വേറൊന്നുവൎഗ്ഗിച്ചത്രിജ്യാവൎഗ്ഗാൽ കളഞ്ഞുടൻ
മൂലിച്ചു പിന്നെയൎദ്ധിച്ചു പതിമ്മൂന്നിൽ പെരുക്കിയാൽ
ശങ്കുകൊണ്ടു ഹരിക്കുമ്പോൾ പാദച്ഛായവരും രവേഃ.
ശേഷമെട്ടിൽ പെരുക്കീട്ടു ഹരിച്ചാൽ വിരലും വരും
വ്യസ്തഛായഗണിക്കേണ്ടും പ്രകാരമഥ ചൊല്ലിനേൻ
അടിയും വിരലും വെച്ചിട്ടടിയെട്ടിൽ പെരുക്കിയാൽ
വിരലും കൂടി വൎഗ്ഗിച്ചു വാനസാരത്തെയും പുനഃ
കൂട്ടി മൂലിച്ചതാം കൎണ്ണമതുകൊണ്ടു ഹരിക്കണം
ശീതസാഹസികാമപ്പോളുണ്ടാകുന്നതു ശങ്കുവാം.
സ്വദേശഹാരകം കൊണ്ടു പെരുക്കീട്ടതിനേ പുനഃ
ദ്യുജ്യകൊണ്ടു ഹരിച്ചുള്ള ഫലേ കൃതചാ ചരം ക്രമാൽ
വാങ്ങാകുന്ന മഹാജ്യാവെ വാങ്ങിയാസ്സംഖ്യവെച്ചുടൻ
ശരീരേണ പെരുക്കീട്ടു വെച്ചേക്കൂ ഒരിടത്തഥ.
പിന്നെശ്ശിഷ്ടത്തെ വെച്ചിട്ടു ശരീരേണ പെരുക്കിയാൽ
ജ്യാഖണ്ഡേന ഹരിച്ചുള്ള ഫലം കൂട്ട്യതു ചാപമാം.
ചാപീകരിച്ചു സംസ്കൃത്യ വിപരീതം ചരത്തിനെ

വിപരീതം സംസ്കരിച്ചു ദ്യുജ്യകൊണ്ടു പെരുക്കിയാൽ
സ്വദേശഹാരകംകൊണ്ടു ഹരിച്ചാൽ ശങ്കുവാം ഫലം
ശങ്കുവേറൊന്നുവർഗ്ഗിച്ചു ത്രിജ്യാവർഗ്ഗാൽ കളഞ്ഞുടൻ
മൂലിച്ചു പിന്നെയർദ്ധിച്ചു പതിമൂന്നിൽ പെരുക്കിയാൽ
സ്ഫുടഗത്യന്തരം നാലിൽ പെരുക്കീട്ടൂനമാക്കിയ
ശങ്കുകൊണ്ടു ഹരിക്കുമ്പോൾ പദച്ഛായ വരും വിധൌ.
ശേഷമെട്ടിൽ പെരുക്കീട്ടു ഹരിച്ചാൽ വിരല്പം വരും.
ഉദിച്ചകാലത്തർക്കേന്ദു തുംഗപാതാൻ വരുത്തിയാൽ
അവററിലയനം ചേർത്തു ക്രമച്ഛായയിലുക്തവൽ.
വിക്ഷേപവും സ്ഫുടക്രാന്തിചരവും ദ്യുജ്യദൃക്ഫലം.
ഉണ്ടാക്കിച്ഛായവെച്ചിട്ടങ്ങടിയേഴിൽ പെരുക്കിയാൽ
വിരല്പം കൂട്ടി വർഗ്ഗിച്ചു വാനസാരത്തെയും പുനഃ
കൂട്ടിമൂലിച്ചു ചന്ദ്രന്റെ ഗതിലിപ്തകളെപ്പുനഃ
ഇരട്ടിച്ചു ബലംകൊണ്ടു ഹരിച്ചുള്ള ഫലത്തിനെ
ചുവട്ടിൽ കൂട്ടിയാൽ കർണ്ണമതുകൊണ്ടു ഹരിക്കണം.
ഗീതസാഹസികാമപ്പോളുണ്ടാകുന്നതു ശങ്കുവാം.
ചന്ദ്രന്റെ ഗതിഭാഗത്തെ നാലിലേററിട്ടു കൂട്ടിയാൽ
സ്വദേശഹാരകംകൊണ്ടു പെരുക്കീട്ടു ഹരിക്കണം
ദ്യുജ്യകൊണ്ടങ്ങതിൽ പിന്നെ ചരവും സംസ്കരിച്ചുടൻ
വാങ്ങാവുന്ന മഹാജ്യാവെ വാങ്ങിയാസ്സംഖ്യ വെച്ചുടൻ
ശരീരേണ പെരുക്കീട്ടു വെച്ചേച്ചു ഒരിടത്തഥ
പിന്നെശ്ലിഷ്ടത്തെ വെച്ചിട്ടു ശരീരേണ പെരുക്കിയാൽ
ജ്യാഖണ്ഡേന ഹരിച്ചുള്ള ഫലം കൂട്ട്യതു ചാപമാം.
ചാപീകരിച്ചു സംസ്കൃത്യ ചന്ദ്രനുച്ചതിരിഞ്ഞു ചേർ
ആറുരാശിയിൽ വാങ്ങേണം പിന്നെച്ചന്ദ്രന്നു ദൃക്ഫലം
സംസ്കരിച്ചിട്ടതിൽ പ്രാണകാലഭേദങ്ങൾകൊണ്ടുടൻ
സംസ്കരിച്ചിട്ടതും കൂട്ടിവെച്ചാൽ കാലവിലഗ്നമാം
ആറുരാശികളക്കങ്ങൾ കൂട്ടിവെച്ചിട്ടനന്തരം
ചരപ്രാണകലാഭേദൌ വരുത്തിസ്സംസ്കരിച്ചുടൻ
കാലലഗ്നത്തിൽ വാങ്ങീട്ടുശേഷം ലിപ്തിയാക്കിയാൽ
പത്തിൽ പെരുക്കിയാലുണ്ടാം രാത്രൌ ചെന്ന വിനാഴിക.
ഉദിച്ചിരുന്നകാലത്തോടന്തരിച്ചിട്ടു വന്നത്.

സുഖം കൊണ്ടു ഹരിച്ചിട്ടുണ്ടാകുന്ന ഫലത്തിനെ
ഊഹിച്ചു കാലമേറുന്നാൾ കളവു കൂട്ടുകന്യഥാ.

## ൧. ഗ്രഹണം ഗണിപ്പാൻ.

സൂൎയ്യേന്ദോൎഗ്രഹണം രണ്ടും ഗണിപ്പാൻ ക്രിയചൊല്ലിനേൻ.
രാഹുകേതുക്കളോടൎക്കൻ പതിമ്മൂന്നിഹ തിഷ്ഠതി
അണകിൽ പൌൎണ്ണമാസ്യന്തം രാവും പകലമാന്തവും
വരുന്നാളിൽ ഗണിക്കേണം ഗ്രഹണം സോമസൂൎയ്യയോഃ
രാത്രിക്കട്ടുത്തയാമത്തിൽ പകൽ പൌൎണ്ണാന്തമാകില്
സോമഗ്രഹണമെണ്ണേണം സ്പൎശമോക്ഷങ്ങൾ കാണ്കിലാം.
ഒരന്നേവാക്യത്തെ വെച്ചിട്ടു ധ്രുവവും കൂട്ടിയാലതിൽ
പക്ഷം കണ്ടിട്ടു പൎവ്വാന്തമറിഞ്ഞതങ്ങായനാഴിക
ഖണ്ഡശേഷത്തെ വെച്ചിട്ടങ്ങതിന്റെ താഴെ വെച്ചുടൻ
അഹമ്മാനാദികൂട്ടാതെ മദ്ധ്യമങ്ങൾ വരുത്തിയാൽ
ആദിത്യമദ്ധ്യമം വെച്ചുവാങ്ങു വന്ദ്യാജയേന്ദ്രനെ
മഹാജ്യാവുവരുത്തിട്ടു മൂന്നുകൊണ്ടു ഗണിച്ചുടൻ
ഹരിപ്പു നന്ദനെക്കൊണ്ടു ചാപിച്ചിട്ടതിനെപ്പുനഃ
സംസ്കരിപ്പു മദ്ധ്യമത്തിലെന്നാൽ സൂൎയ്യസ്ഫുടംവരും
പിന്നെ ചന്ദ്രന്റെമദ്ധ്യത്തെവെച്ചു തുംഗനെ വാങ്ങിയാൽ
മഹാജ്യാവു വരുത്തീട്ടങ്ങേഴുകൊണ്ടു ഗുണിച്ചുടൻ
നന്ദനേന ഹരിച്ചുള്ള ഫലത്തെ ച്ചാപമാക്കിയാൽ
ചന്ദ്രന്റെ മദ്ധ്യമത്തിങ്കൽ സംസ്കരിച്ചാൽ സ്ഫുടം വരും.
കേന്ദ്രകോടിമഹാജ്യാവുനിശാമാന്യേന സൂൎയ്യന്
നാമംകൊണ്ടു ശശാങ്കന്നു ഹരിച്ചുണ്ടായ ലിപ്തയെ
തന്റെ തന്റെ മദ്ധ്യഗതൌ കളയേണം മൃഗാദി ചേൽ
കൎക്ക്യാദിയാകിൽ കൂട്ടേണമെന്നാൽ ഗതികളായ്‌വരും.
ഗതിതങ്ങളുടേഭേദം ഗത്യന്തരമതായ്‌വരും.
രാശിയാറൎക്കനിൽകൂട്ടു സോമഗ്രഹണമാകില്.
പിന്നെ ചന്ദ്രസ്ഫുടംവെച്ചു വാങ്ങു സൂൎയ്യസ്ഫുടത്തിനെ
വാവുപോയോരുശേഷംതാൻ പോവാൻ പോകാത്തതെങ്കിലും
വെച്ചിട്ടങ്ങിലിയാക്കീട്ടു ഹൃതപാ ഗത്യന്തരാംശകൈഃ
നാഡ്യാദിഫലമുണ്ടാകും പ്രതിപൽപൎവ്വമാകില്.
അവമറ്റഗ്ഗതിയെക്കൊണ്ടു പെരുക്കീടുക നൃതമെനഃ

കരേററിസ്പഷ്ടത്തിങ്കൽ കൂട്ടേണം പർവ്വമാകിലു്.
അല്ലായ്കിൽ കളവൂയെന്നാൽ സമലിപ്തവരും തദാ.
അതിലങ്ങയനം ചേർത്തു മാറേണം സമലിപ്തയെ.
ഉമേശാനപിതകോളംബാൽ മാസാപ്തമയനാംശകം
പ്രതിപന്നാഡിയേ സോമഗ്രഹണേ കളവൂ അതിൽ
ശേഷിച്ചതെത്രേ പർവ്വാന്തം പിന്നെ യാസമലിപ്തയെ
വെച്ചിട്ടങ്ങു വരുത്തേണം ചരപ്രാണകലാന്തരെ.
ചന്ദ്രദേശാന്തരം വെച്ചു ഗ്രഹംകൊണ്ടു പെരുക്കിയാൽ
ഗാനംകൊണ്ടു ഹരിക്കുമ്പോളുണ്ടാം ദേശാന്തരാസവഃ.
ഋണം ധനം ക്രമത്താലെ ചരം മേഷതുലാദിയിൽ.
യുഗ്മൌജപാദമാകുമ്പോൾ സ്വപണ്ണം പ്രാണകലാന്തരം.
ദോർഫലം മുമ്പിലെപ്പോലെ സദാ ദേശാന്തരം ധനം.
നാലിലും സ്വപണ്ണമോർത്തിട്ടു ചെയ്വൂ യോഗാന്തരം പുനഃ.
അതുകൊണ്ടതിനെപ്പിന്നെ ഹരിച്ചുള്ള വിനാഴിക
പർവ്വാന്തേ വ്യസ്തമായിട്ടു സംസ്കരിച്ചതു ചാർത്തുക.
ശശാങ്കഗ്രഹണത്തിൻെറ മദ്ധ്യകാലമതായതു്.
ഇതു മദ്ധ്യമപർവ്വാന്തം തന്നെയെത്രേ രവിഗ്രഹേ.
രാഹുനേയും വരുത്തിട്ടങ്ങയനം ചേർത്തു ചാർത്തുക.
ആദിത്യഗ്രഹണത്തിൻെറ വിശേഷമഥ ചൊല്ലിനേൻ.
സമലിപ്തേന്ദുവെച്ചിട്ടു മൂന്നുരാശികൾ വാങ്ങിയാൽ
ദിക്കറിഞ്ഞു ചരജ്യാവും ഹാരജ്യാവും വരുത്തിയാൽ
സ്വദേശഹാരകംനാലിൽ ഹരിച്ചുള്ള ഫലത്തിലു്
ഹാരജ്യാമഥ കൂട്ടുമ്പോൾ വരും ലംബനഹാരകം.
ചരം നീതേ പെരുക്കീട്ടു ഹാരകേണ ഹരിച്ചൊരാ
വിനാഡി പർവ്വാന്തത്തിങ്കൽ സംസ്കരിച്ചിടുകപ്പൊഴു്.
സംസ്കരിച്ചതുതാനല്ലോ സ്ഫുടപർവ്വാന്തമായതു്.
തല്ക്കാലത്തേക്കു ചന്ദ്രൌ വരുത്തീട്ടവ ചാർത്തിയാൽ
തല്ക്കാലസൂര്യനിൽ തൻെറ ചരപ്രാണകലാന്തരെ
സംസ്കരിച്ചിട്ടു പർവ്വാന്തമാവുകൊണ്ടു ഗുണിച്ചതു്
നീതൈന്നീലൈഃ കരേററിട്ടു കൂട്ടിയാൽ കാലലഗ്നമാം.
പിന്നെ തൽക്കാലചന്ദ്രങ്കൽ മൂന്നുരാശികൾ കൂട്ടിയാൽ
തൻെറ പ്രാണകലാഭേദം സംസ്കരിച്ചതിൽനിന്നഥ

കാലലഗ്നത്തെ വാങ്ങീട്ടു ലംബനജ്യാവുകൊണ്ടതു്
ഹാരകേണ ഹരിക്കുമ്പോൾ വരും മദ്ധ്യമലംബനം.
അതിനെസ്ഫുടപർവ്വാന്തേ സംസ്കരിച്ചിട്ടനന്തരം
പിന്നെ തൽക്കാലസൂര്യാദ്യൈഃ കാലലഗ്നം വരുത്തിയാൽ
മഹാജ്യാവുവരുത്തീട്ടു ഹാരകേണ ഹരിക്കുക.
അപ്പോൾ നാഡ്യാദിയായിട്ടു വന്നീടും സ്ഫുടലംബനം.
അതിനെ സ്ഫുടപർവ്വാന്തേ സംസ്കരിച്ചിട്ടു പിന്നെയും
സ്ഫുടലംബനമുണ്ടാക്കിട്ടതിനെ സ്ഫുടപർവ്വണി
സംസ്കരിച്ചവിശേഷിച്ചാൽ മദ്ധ്യകാലം വരും രവേഃ
അതിനെച്ചാർത്തിവെയ്ക്കേണം സ്ഫുടലംബനവും തഥാ.
പലാംഗുലമിറക്കീട്ടു ദ്രവ്യഃത്തന ഗുണിച്ചതു്
നീതൈഃ കരേററിയാലുണ്ടാമക്ഷജന്നിത്യലക്ഷണം
പിന്നെ സ്വദേശഹാരത്തെ സ്ഥനംകൊണ്ടു പെരുക്കിയാൽ
ഗതി ലിപ്താന്തരംകൊണ്ടു ഹരിച്ചാൽ നതിഹാരമാം.
തത്ര ഹാരമപർവ്വാന്തം ബിംബങ്ങൾ നതിലംബനം.
ക്ഷേപം സ്ഥിത്യർദ്ധമെന്നെല്ലാമിവസാവയവങ്ങളാം.
തൽകാലകാലലഗ്നത്തിൽ മൂന്നു രാശികൾ വാങ്ങിയാൽ
മഹാജ്യാവിനെയുണ്ടാക്കിട്ടക്ഷസം സംസ്കരിച്ചതു്
ഹരിപ്പൂ നതിഹാരേണ ലിപ്താദിനതിയാം ഫലം.
ലംബനം നതിയും വേണം സൂര്യഗ്രഹണമാകിലു്.
ഇവരണ്ടും വരുത്തേണ്ട സോമസ്യ ഗ്രഹണേ പുനഃ
ചന്ദ്രാൽ പാതനെവാങ്ങീട്ടു മഹാജ്യാവു വരുത്തിയാൽ
വനംകൊണ്ടു ഗുണിച്ചിട്ടു കാമംകൊണ്ടു ഹരിക്കണം
അപ്പോൾവിക്ഷേപമുണ്ടാകും സൂര്യഗ്രഹണമാകിലു്.
നതിയെസ്സംസ്കരിക്കേണം തയോർദ്ദിക്സാമ്യഭേദതഃ.
അപ്പോളുണ്ടാം സ്ഫുടക്ഷേപം ദിക്കറിഞ്ഞിട്ടു ചാർത്തുക.
സൂര്യസ്യേന്ദോ ഭാഗ്ഗതിലിപ്താംശ്ച പെരുക്കൂ നവകൈകന്തൈഃ.
കുമാരേണ ഹരിക്കുമ്പോൾ ബിംബങ്ങളിവരണ്ടപി
താപംകൊണ്ടും നസംകൊണ്ടും ഗുണിച്ചിട്ടുതരിച്ചതു്
പൂരംകൊണ്ടു ഹരിക്കുമ്പോൾ ഭൂച്ഛായാബിംബലിപ്തയാം.
ഭൂച്ഛായാചന്ദ്രബിംബങ്ങൾ കൂട്ടിയർദ്ധിച്ചുവന്നതാം
സമ്പർക്കാർദ്ധം ശശാങ്കസ്യ സൂര്യസ്യ ഗ്രഹണേ പുനഃ

ആദിത്യചന്ദ്രബിംബങ്ങൾ കൂട്ടിയർദ്ധിച്ചുവന്നതാം
സമ്പർക്കാർദ്ധമിറക്കീട്ടു വർഗ്ഗിച്ചാലതിൽനിന്നുടൻ
സ്ഫുടക്ഷേപമിറക്കീട്ടു വർഗ്ഗിച്ചതിനെ വാങ്ങിയാൽ
മൂലിച്ചാലതിനെപ്പിന്നെ ഗതിലിപ്താന്തരത്തിനാൽ
ഹരിച്ചാലതു വന്നീടും സ്ഥിത്യർദ്ധം നാഡിയാദിയായ്.
സ്ഥിത്യർദ്ധം മദ്ധ്യകാലത്തിൽ കളഞ്ഞാൽ സ്പർശകാലമാം
കൂട്ടിയാൽ മോക്ഷകാലം ച സ്ഥൂലമായിട്ടു വന്നിടും.
തൽക്കാലത്തേക്കു ചന്ദ്രാർക്കൌ തൽക്കാലിച്ചിട്ടവററിനാൽ
കാലലഗ്നം വരുത്തീട്ടു ലംബനം നതിലിപ്തയും
സ്ഫുടക്ഷേപവുമുണ്ടാക്കി സ്ഥിത്യർദ്ധത്തെ വരുത്തിയാൽ
ലംബനം സ്ഫുടപർവ്വാന്തേ സംസ്കരിച്ചിട്ടതിൽ പുനഃ
സ്ഥിത്യർദ്ധം കളവൂ സ്പർശേ കൂട്ടുമോക്ഷേ തു സർവ്വദാ.
തൽക്കാലത്തേക്കുമീവണ്ണം ലംബനം ച സ്ഥിതേർദ്ദളം
വരുത്തി സ്ഫുടപർവ്വാന്തേ സംസ്കരിച്ചവിശേഷയേൽ.
അവിശേഷം വരുന്നേരം സ്പർശമോക്ഷങ്ങൾ സൂക്ഷ്മമാം.
അവറെറച്ചാർത്തിവെക്കേണം തത്തല്ലംബനനാഡിയും.
സ്ഫുടവിക്ഷേപവും തത്ര ദിക്കറിഞ്ഞതു ചാർത്തുക.
മദ്ധ്യകാലം വരുത്തുമ്പോൾ നടെത്തേ ക്രിയയാകിലേ
ലംബനജ്യാവുകൊള്ളേണ്ടൂ പിന്നെവേണ്ടായൊരിക്കലും.
ലംബനജ്യാവൊരിക്കലും കൊള്ളേണ്ടാ സ്പർശമോക്ഷയോഃ.
മദ്ധ്യകാലസ്ഫുടക്ഷേപം സമ്പർക്കാർദ്ധത്തിൽ വാങ്ങിയാൽ
പരമഗ്രാസമായീടും വിക്ഷേപത്തിന്റെ ദിക്കില്.
ഗ്രസിച്ചീടും ഭാസ്കരനെ ചന്ദ്രനിതരദിക്കില്.
സൂർയ്യബിംബാഷ്ടമാംശത്തിൽ കുറയും ഗ്രാസമെങ്കില്
ഗ്രഹണം ദൃശ്യമല്ലപ്പോളേറുകിൽ ദൃശ്യമായ്വരും.
ബിംബത്തിൻ ഷോഡശാംശത്തെ ഗ്രസിച്ചാൽ ദൃശ്യമായ്വരും.
ചന്ദ്രന്നതിൽ കുറഞ്ഞീടിൽ ദൃശ്യമല്ലെന്നു നിശ്ചയം.
ബിംബഭേദദളത്തേക്കാൾ വിക്ഷേപം ചെറുതാകിലോ
സർവ്വഗ്രഹണമുണ്ടാകും വലയാകാരമാകിലാം.
ചന്ദ്രബിംബം മഹത്താകിൽ സമസ്തഗ്രഹണം ഭവേൽ.
സൂർയ്യബിംബം മഹത്താകിൽ വലയാകാരമായ്വരും.
ബിംബഭേദാർദ്ധവും പിന്നെ സ്ഫുടവിക്ഷേപവും തഥാ

ഫലിയാക്കിയിറക്കീട്ടു വർഗ്ഗിച്ചിട്ടുവതങ്ങളിൽ
അന്തരിച്ചിട്ടു മൂലിച്ചു ഗതിലിപ്താന്തരത്തിനാൽ
വിമർദ്ദാർദ്ധം വരുത്തീട്ടു വെയ്ക്കണം നാഡിയാക്കിയായ്.

മദ്ധ്യകാലത്തിലതിനെ കളയുമ്പോൾ നിമീലനം
നിമീലനം വരും തത്ര കൂട്ടുമ്പോൾ സകലഗ്രഹേ
വലയഗ്രഹണേ പിന്നെ നേമിസ്പർശനകാലവും
നേമിച്ഛേദനകാലേ ച ക്രമത്താലിവ വന്നവ
യഥോക്തമവശേഷിച്ചാലിവ സൂക്ഷ്മങ്ങളായിടും
ഇഷ്ടകാലത്തിലർക്കേന്ദു കാലലഗ്നം ച ലംബനം
സ്ഫുടക്ഷേപവുമുണ്ടാക്കി ലംബനം സ്ഫുടപർവ്വണി
സംസ്കരിച്ചിട്ടു കാലത്തോടന്തരിച്ചുള്ള നാഴിക
ഗതിലിപ്താന്തരംകൊണ്ടു ഗുണിച്ചിട്ടതിനെ പുനഃ
വർഗ്ഗീകരിച്ചു തൽക്കാലവിക്ഷേപവികലാകൃതൌ
കൂട്ടിയാലതു മൂലിച്ചുന്നതമേനകരേറിയാൽ
സമ്പർക്കാർദ്ധത്തിൽ വാങ്ങുമ്പോൾ തൽക്കാലഗ്രാസമാമതു്.
തൽക്കാലഗ്രാസമീവണ്ണമുദയാസ്തമയങ്ങളിൽ
വരുത്തീടിലതർക്കന്റെ ബിംബാഷ്ടാംശസ്യ ദിക്കതിൽ
ഗ്രഹണം ദൃശ്യമന്നേരം കുറഞ്ഞാൽ ദൃശ്യമല്ലതു്.
നാഡ്യാദിലംബനം മൂന്നിൽ ഗുണിച്ചിട്ടതിനെ പുനഃ
ഫലാംഗുലമിറക്കീട്ടങ്ങതുകൊണ്ടു പെരുക്കിയാൽ
കീഴേ സ്ഥാനം കരേറീട്ടു സത്രിഭാർക്കജ്യാഗുണേ
ദിക്സാമ്യേ കൂട്ടുകല്ലായ്കിലന്തരിച്ചവ തങ്ങളിൽ
സ്വഗുണേനഹരിക്കുമ്പോളുണ്ടാകും ഫലനാംഗുലം.
ഗോസമം ഫലഹാർദ്ധേന ഗുണിച്ചാൽ ഗുണകാരമാം.
ഗുണകാരത്തെ വർഗ്ഗിച്ചു ഗാനം കന്ദപ്പിപ്പുകൃൽ
എന്നതിൽ കൂട്ടി മൂലിച്ചാൽ സപദേശഹാരകം വരും.
പിന്നെജ്ജലേ ഫലംവെച്ചു ഗുണകേന പെരുക്കിയാൽ
സപദേശഹാരകംകൊണ്ടു ഹരിച്ചാലക്ഷമാം ഫലം.
ലഗ്നേ കുജാർക്കജൌ കഷ്ടൌ എന്നു വെച്ചു ഹരിക്കണം.
സപദേശഹാരകംകൊണ്ടു വരും ലംബനവും തഥാ.

## 8. ഗ്രഹണംവരപ്പാൻ.

സൂൎയ്യേന്ദോപാൎഗ്രഹണം രണ്ടും വരപ്പാൻ ക്രിയ ചൊല്ലിനേൻ.
സമലിപ്തേന്ദു വെച്ചിട്ടു ചരജ്യാവു വരുത്തുക.

അതിലോരോന്നു കൂട്ടേണം പതിനഞ്ചു വിനാഡിയിൽ
മേഷാദൌ സമലിപ്തേന്ദൌ കളയേണം മൃഗാദി ചേൎ
അപ്പോൾ ദിനാൎദ്ധമുണ്ടാകുമതിനോടന്തരിക്കണം
സൂക്ഷ്മമാം മദ്ധ്യകാലത്തെ യവറെ ഷൾഘ്നമാക്കിയാൽ
നീതെന്നീലെഃ കരേററീട്ടു നതോന്നതാദിജ്യകൊണ്ടതു്
ഗുണിപ്പൂ പലഭകൊണ്ടു നാഗരേണ ഹരിച്ചുടൻ
ആക്ഷം വലനമുണ്ടാകും സൌമ്യമുച്ചക്കു മുമ്പിലു്.

പിന്നെയാകിൽ ദക്ഷിണമാം പിന്നെ ഗ്രാഹ്യത വെച്ചതിൽ
മൂന്നുരാശികൾ കൂട്ടീട്ടു നതോന്നതാദിജ്യകൊണ്ടതു്.
തത്താപംകൊണ്ടു ഹരിക്കുമ്പോളയനം വലനം വരും
അതിലക്ഷം സംസ്കരിച്ചാലുണ്ടാകും പലനാംഗുലം.

ഒരു കോലിൽ പുറംപോന്ന രേഖാം പൂൎവ്വപരാം ലിഖേൽ
ആയതിന്റെ കിഴക്കഗ്രാദ്വലനത്തിന്റെ ദിക്കില്
വലനത്തോളമുള്ളോരു രേഖയൊന്നു വരക്കണം
പതിനാറംഗുലം സൂത്രമൊരഗ്രം വലനാഗ്രകേ
തടിച്ചു മറെറയഗ്രത്തെ പടിഞ്ഞാറോട്ടു നീക്കിയാൽ
നടേത്തേ രേഖമേത്തട്ടിച്ചതിനുടെ വരക്കണം
ആ രേഖയായതക്കന്റെ മാൎഗ്ഗസ്പൃഷ്ടായസ്ക്കുതാകിലാം
തത്രരണ്ടുപുറത്തിന്നും സൂത്രം ക്ഷേപാംഗുലതുല്യമായ്
അതിനെ പ്രതിയോഗിച്ചു ക്ഷേപദിക്കിൽ വരക്കണം.
അതു ചന്ദ്രനടക്കുന്ന മാൎഗ്ഗമായിട്ടിരിപ്പതു്.
തന്റെ തൽഗ്രാസമാനത്തെ സമ്പൎക്കാൎദ്ധാൽ കളഞ്ഞതിൽ
നാലൊന്നുപോന്ന സൂത്രേണ യൊരഗ്രം ചന്ദ്രമാൎഗ്ഗകേ
തടിച്ചുമറെറയഗ്രത്തെ മറേറ മാൎഗ്ഗത്തിലും തഥാ
സൂത്രാഗ്രം തട്ടിയേടത്തു ബിംബം രണ്ടും വരക്കണം.
തന്റെ ബിംബത്തിലൊട്ടൊന്നു പോന്നസൂത്രേണവൃത്തമായ്
ഗ്രാഹ്യങ്കൽ സ്പൎശമോക്ഷാദിയീവണ്ണം കാണുമേ ദിവി
പശ്ചിമാഗ്രം ചന്ദ്രമാൎഗ്ഗേ തട്ടേണം സ്പൎശമാകില്.

പ്രാഗഗ്രം ചന്ദ്രമാൎഗ്ഗത്തിൽ തട്ടേണം മോക്ഷമാകിലു്.
മദ്ധ്യകാലേ തു തട്ടേണം സൂത്രം മാൎഗ്ഗങ്ങൾ രണ്ടിലും.

## 9. ശൃംഗോന്നതി ഗണിച്ചുവരപ്പാൻ.

ശശാങ്കശൃംഗോന്നതിയെഗ്ഗണിപ്പാൻ ക്രിയ ചൊല്ലീടുന്നേൻ
തൽക്കാലാൎക്കേന്ദുതുംഗാഹീൻ സായനാംശാൻ വരുത്തിയാൽ
ചന്ദ്രച്ഛായയിലെപ്പോലെ വിക്ഷേപം കാലലഗ്നവും
ദൃക്ഫലത്തെയുമുണ്ടാക്കിട്ടന്ത്യേന്ദൌ ദൃക്ഫലം പുനഃ.
സംസ്കരിച്ചിട്ടു ലിപ്താസു ഭേദവും സംസ്കരിച്ചതിൽ
മൂന്നുരാശികളഞ്ഞിട്ടു കാലലഗ്നത്തിൽ വാങ്ങിയാൽ
തത്ഭുജജ്യാ മഹാജ്യാവു വരുത്തീട്ടക്ഷജീവയാ
ഗ്ഗുണിച്ചു ജലവേഗേന ഹരിച്ചാചക്ഷമാം ഫലം
ഭുജാജ്യാവിന്റെ ദിക്കത്രേ ദിക്കാക്ഷവലനത്തിനു്.
പിന്നെ സായനചന്ദ്രങ്കൽ മൂന്നുരാശികൾ കൂട്ടിയാൽ
ദിക്കറിഞ്ഞു വരുത്തേണം ക്രാന്തിചാപമതായതു്.
ചന്ദ്രാൽ സൂൎയ്യനെ വാങ്ങീട്ടു ഭുജാകോടികൾ രണ്ടിനും
മഹാജ്യാവു വരുത്തീട്ടു കോടിജ്യാവിനെ വെച്ചഥ
ക്ഷേപംകൊണ്ടു ഗ്ഗുണിച്ചിട്ടു ദോൎജ്യകൊണ്ടു ഹരിച്ചതു്
വിക്ഷേപചലനം തസ്യ ദിക്കും വിക്ഷേപവൽ ഭവേൽ
വ്യൎക്കേന്ദുയുഗ്മപാദത്തിൽ നിൽക്കുമ്പോൾ വിപരീതമാം.
അക്ഷായനക്ഷേപജങ്ങൾ മൂന്നും ദിക്സാമ്യഭേദതഃ.
യോഗാന്തരങ്ങൾ ചെയ്തിട്ടു നീതൈന്നീലൈഃ കരേറിയാൽ
തത്ഭുജജ്യാ മഹാജ്യാവുകൊണ്ടിട്ടങ്ങതിനെപ്പുനഃ
ചന്ദ്രബിംബദളംകൊണ്ടു ഗ്ഗുണിച്ചിട്ടു ഹരിക്കണം.
ജലേ വലംകൊണ്ടന്നേരം ശൃംഗോന്നതിവശം വിധൌ
അൎക്കോനചന്ദ്രാൽ കോടിജ്യ വരുത്തിയ മഹാജ്യയെ
ജലേ വലത്തിൽ ക്കൂട്ടേണമതുകൎക്ക്യാദിയാകിലു്.
മൃഗാദിയെങ്കിൽ വാങ്ങീട്ടു ബിംബാൎദ്ധേന ഗ്ഗുണിച്ചുടൻ
ഹരിപ്പു ജലവേഗേന സിതമാനമതാസ്തതും
ചന്ദ്രബിംബാഷ്ടാംശകംകൊണ്ടൊരു വൃത്തം വരച്ചതിൽ
മദ്ധ്യേ പൂൎവ്വാപരവ്യാസം വരച്ചിട്ടതിൽനിന്നഥ
ശൃംഗോന്നതി ചതുൎഭാഗം കിഴക്കേ വൃത്തനേമിയിൽ
അഗ്രംതട്ടിച്ചു വെക്കേണം തന്റെ ദിക്കിലനന്തരം

തദഗ്രത്തിൽത്തട്ടമാറ വ്യാസമൊന്ന വരച്ചതിൽ
സിതപാദമിദം സൂത്രം പൂർവ്വപക്ഷമതാകില്.
പടിഞ്ഞാറങ്ങുവെയ്ക്കേണം കൃഷ്ണപക്ഷേ കിഴക്കത്.
തദഗ്രത്തിലതും പിന്നെ വൃത്തപാർശ്വങ്ങൾ രണ്ടിലും
തട്ടമാറ വരയ്ക്കേണം വൃത്തം ശൃംഗോന്നതിക്കവേൽ.

## 10. വാരദേവത.

ഹരോ ദുർഗ്ഗാ ഗുഹോ വിഷ്ണുർബ്രഹ്മാ ലക്ഷ്മി ധനേശ്വരഃ
ഏതേ വാരാധിപാ നിത്യം വന്ദനീയാശ്ശുഭാപ്തയേ

## 11. വാരഫലം.

ആത്മജ്ഞാനീ സദാ ശൂരഃ പൈത്തികഃ പ്രിയവല്ലഭഃ
ചതുരശ്രുതനുർദ്ധീമാൻ രവിവാരേ പ്രസൂയതേ. 1
പ്രസന്നവദനഃ കാമീ സ്ത്രീണാം ച പ്രിയദർശനഃ
മൃദുകായോല്പവചനശ്ചന്ദ്രവാരേ പ്രസൂയതേ. 2
ക്രൂരസ്സാഹസികഃ ക്രോധീ ചപലശ്ചലാത്മകഃ
സ്വജനദ്വേഷകർമ്മാ ച കുജവാരേ പ്രസൂയതേ. 3
ബുദ്ധിമാൻ ശ്ലിഷ്ടവചനഃ കാന്തശ്ശാസ്ത്രാർത്ഥകോവിദഃ
സ്വതന്ത്രഃ പരകാര്യജ്ഞോ ബുധവാരേ പ്രസൂയതേ. 4
കുലശ്രേഷ്ഠഃ കുടുംബീ ച കുജനദ്വേഷകോ ഘൃണീ
ദേവബ്രാഹ്മണഭക്തശ്ച ഗുരുവാരേ പ്രസൂയതേ. 5
പ്രസന്നവദനഃ കാമീ സ്ത്രീണാം ചിത്തവിലോഭനഃ
സുനേത്രവദനഃ ശ്രീമാൻ ഭൃഗുവാരേ പ്രസൂയതേ. 6
അലസഃ ക്ഷുദ്രകർമ്മാ ച വിചരസ്സങ്കരീ തഥാ
വാതരോഗീ കൃശാംഗശ്ച മന്ദവാരേ പ്രസൂയതേ. 7

## 12. നക്ഷത്രഫലം.

പ്രാജ്ഞോ ധൃതിമാൻ ദക്ഷസ്വതന്ത്രശീലഃ കുലാധികോ മാനീ
ഭ്രാതൃജ്യേഷ്ഠസ്സുഭഗോ വിദ്വാൻ ജാതോശ്വിനീജാതഃ. 1
ശാന്താത്മാ ചലചിത്തഃ സ്ത്രീലോലഃ ഭ്രാതൃഫലദകോ മാനീ
ധീരോ മിത്രസഹായശ്ചിരജീവീ ചാല്പപുത്രവാൻ യാമ്യേ. 2
ഭ്രാതൃവിഹീനോ ഭേദകോ ബഹുളക്ബഹുദാരവാൻ വപുഷ്മാംശ്ച
തേജസ്വീ ശ്രവാക്യോ പരോപകാരീച ജായതേ നഘഭേ. 3
നേത്രാതുരഃ കുലീനോ ഹാസ്യോ പാർശ്വകിതോ വപുഷ്മാംശ്ച

മാതുരനിഷ്ടോ വിഷമോ രോഹിണ്യാം ജായതേ ധനവാൻ. 4
ചപലോ വിശാലദേഹോ ബാല്യേ ശോകാന്വിതഃ പ്രമാദീ ച
ഉത്സാഹീ സത്യപരോ ഭീരുശ്ചാന്ദ്രേ ധനാന്വിതസ്സ്വധർമ്മേ. 5
ചലചിത്തഃ ക്രൂരവാക്യഃ പരസ്വഹാരീ വികത്ഥനോ മാനീ
അല്പസുതശ്ചിരജീവീ രാജദ്രവ്യാന്വിതശ്ചരൗദ്രർക്ഷേ. 6
ദാതാ സുഖീ സുശീലോ ദുർമ്മേധാ രോഗവാൻ പിപാസുശ്ച
അല്പേന ച സന്തുഷ്ടോ പുനർവ്വസൗ ജായതേ മനുജഃ. 7
പ്രീതഃ ക്രോധീ മതിമാൻ സ്പഷ്ടോ വാഗ്മീ ഹ്യനേകശാസ്ത്രജ്ഞഃ
ബന്ധൂനാമുപകാരീ പ്രാജ്ഞോ ധനവാൻ സ്വതന്ത്രകഃ പുഷ്യേ. 8
രൗദ്രശ്ചപലോ വാഗ്മീ ഗണേശ്വരോ ജ്ഞാനവാൻ വിനീതശ്ച
ബഹ്വായാസസമേതോ ധനവാൻ ധൂർത്തശ്ച ഭൗജംഗേ. 9
വിദ്വാൻ വിനീതശീലോ സ്ഥിരവൈരീ സജ്ജനസ്തുതശ്ശൂരഃ
ബഹുഭൃത്യധനോ ഭോഗീ സുരപിതൃഭക്തോ മഹോദ്യമഃ പിത്ര്യേ. 10
പ്രിയവാഗ്ദാതാ നീചോ ബഹുവ്യയാർത്തോ വിധേയഭൃത്യശ്ച
തേജസ്വീ നൃപതീഷ്ടോ രണഭീരുർജ്ജായതേ ച ഫാൽഗുന്യാം. 11
സ്ത്രീണാമിഷ്ടസ്സുഭഗോ ഗണേശ്വരോ ജ്ഞാനവാൻ ധനേന്ദ്രഃ സ്യാൽ
കുശലോ വിനീതശീലോ ഭോഗീ സുഖഭാക് ദ്വിതീയഫാൽഗുന്യാം. 12
കാമീ കുശലോ വാഗ്മീ തസ്കരചിത്തോ വിദേശനിരതശ്ച
ഉത്സാഹീ നൃപതീഷ്ടോ ദയാപരശ്ശത്രുഹാ ഹസ്തേ. 13
ദുഷ്ടസ്ത്രീഷ്ടഃ പാപോ വിവിധോത്സാഹീ സുലോചനാംഗശ്ച
ചിത്രാംബരമാല്യധരോ വിദേശവാസീ സുഖീ ച ചിത്രായാം. 14
ദാതാ സുഖീ കൃപാലുഃ പ്രിയവാഗ്ധർമ്മാശ്രിതഃ പരാർത്ഥശ്ച
ധനവാൻ വിദേശവാസീ ബഹുബന്ധുസ്സുസ്ഥിരോ ഭവേൽ സ്വാത്യാം. 15
ഈർഷ്യുർവ്വിദേശനിരതോ ലുബ്ധോ ദ്യുതിമാൻ ധനാന്വിതഃ ഖ്യാതഃ
യുദ്ധോത്സുകശ്ച നിപുണോ ദുഷ്പ്രേഷ്യോ ജായതേ വിശാഖാസു. 16
ക്ഷുത്തൃഷ്ണാർത്തോ രോഗീ ദയാപരോ ധർമ്മസംശ്രിതസ്സുഭഗഃ
അടനോ വിദേശവാസീ മൈത്രർക്ഷേ ജായതേ മനുജഃ. 17
സന്തുഷ്ടോ ധർമ്മപരോ ബഹുമിത്രാന്വിതോതിരോഷശ്ച
ഗണനാഥോ നൃപതീഷ്ടോ ജ്യേഷ്ഠായാം ജായതേ മഹാബുദ്ധിഃ. 18
മാനീ സുഖീ ധനാഢ്യോ വ്യാധിപ്രായോതിതസ്കരസ്സുഭഗഃ
ചലചിത്തശ്ചലചേഷ്ടോ മൂലോല്പന്നഃ സ്വതന്ത്രകോ ഭവതി. 19
ദൃഢസൗഹൃദോ വിനീതോ ബഹുപ്രജാവാൻ ഗണേശ്വരോ ധീമാൻ

ഇഷ്ടാനന്ദകളത്രോ ഭോഗീ നൃപസൽകൃതശ്ച ജലദൈവേ. 20
ഹാസ്യപ്രിയോ വിനീതോ ബഹുമിത്രഃ ക്ലേശവാൻ കൃതജ്ഞശ്ച
അടനോ ബലവാൻ സുഭഗോ ദയാപരോ വിശ്വദേവനക്ഷത്രേ. 21
ശ്രുതവാൻ വിദേശവാസീ ഉദാരശീലോ ധനാന്വിതഃ ഖ്യാതഃ
അടനോ പ്രധാനവൈരീ ബഹുവ്യയാർത്തോ വിജ്ഞഃ ശ്രവണേ. 22

ധനവാൻ ദാതാ ശൂരോ നിർഘൃണചിത്തോ വിദേശനിരതശ്ച
ആസ്തികോ വാചാടോ പ്രനൃത്തഗീതപ്രിയോ ധനിഷ്ഠായാം. 23
മുഖരോ ധൂർത്തോ വന്ദ്യോ ഗുണാധികോ ലുബ്ധവാൻ ധനേശശ്ച
കൃപണോ വിശാലനയനോ രിപുഹന്താ ജായതേ ശതഭിഷജി. 24
സ്ത്രീണാമിഷ്ടസ്സുഭഗോ ദുർഗ്രാഹ്യോ ഭോഗവാൻ നൃപാപ്തധനഃ
ക്ഷുദ്രസ്വധർമ്മനിരതശ്ചിരജീവീ പൂർവ്വഭദ്രജാതഃ സ്യാൽ. 25

വക്താ സുഖീ പ്രജാവാൻ ജിതശത്രുർധാർമ്മികോ വിനീതശ്ച
പുഷ്ടോ ഭോഗീ ഗുണവാൻ ദ്വിതീയഭദ്രാസു ജായതേ മനുജഃ. 26
സമ്പൂർണ്ണാംഗസ്സുഭഗോ വശഗസ്ത്രീണാം സ്വമാനദർപ്പയുതഃ
മനസി പ്രതാപബഹുലോ മാത്സര്യയുതോ ഭവതി രേവത്യാം. 27

## 13. നക്ഷത്രദേവത.

അശ്വതിക്കശ്വിനീദേവൌ ഭരണിക്കു യമൻ പുനഃ
അഗ്നിദേവൻ കാർത്തികക്കു രോഹിണിക്കു പ്രജാപതി. 1
മകീരത്തിന്നു ചന്ദ്രൻപോലാതിരക്കു മഹേശ്വരൻ
പുണർതത്തിന്നദിതിയാം പൂയത്തിന്നു ബൃഹസ്പതി. 2

ആശ്ലേഷത്തിന്നു സർപ്പങ്ങൾ മകത്തിന്നു പിതൃക്കള്
പൂരത്തിന്നര്യമാദേവൻ ഉത്രത്തിന്നു ഭഗൻ പുനഃ. 3
അത്തത്തിന്നാകിലാദിത്യൻ ത്വഷ്ടാ ചിത്രക്കു ദേവത
ചോതിക്കു വായു, ഇന്ദ്രാഗ്നിവിശാഖത്തിന്നു ദേവത. 4
അനിഴത്തിന്നു മിത്രൻ പോൽ തൃക്കേട്ടക്കു ശചീപതി
മൂലത്തിന്നാകിൽ നിരൃതി പൂരാടസ്യ ജലം പുനഃ. 5

ഉത്രാടത്തിന്നു വിശ്വന്മാർ വിഷ്ണുരോണസ്യ ദേവത
വസുക്കളവിട്ടസ്യ വരുണൻ ചതയത്തിന്. 6
ഏകപാദജനാകുന്നു പൂരുട്ടാതിക്കു ദേവത
ഉത്തൃട്ടാതിക്കഹിർബുദ്ധ്നി പൂഷാ ഇരവതിക്കപി.
അശ്വിന്യാദ്യുള്ള നക്ഷത്രങ്ങൾക്കു ദേവതയാമിവ. 7

## 14. നക്ഷത്രവൃക്ഷങ്ങൾ,

അശ്വതി മുതലായിട്ട കാഞ്ഞിരം നെല്ലിയും ക്രമാൽ
അത്തി ഞാഴൽ കരിങ്ങാലി പിന്നെക്കരിമരം മുള. 1
അരയാൽ നാഗവും പേരാൽ പിലാശിത്തിയുമമ്പഴം
നൽക്കൂവളം നീർമ്മരുതു വയ്യങ്കതകിലഞ്ഞിയും. 2
വെട്ടിയും പയനം വഞ്ഞി പ്ലാവെരുക്കം ച വഹ്നിയും
കടമ്പും നല്ല തേന്മാവും കരിമ്പന ഇരിപ്പയും. 3
ഇവ നക്ഷത്രവൃക്ഷങ്ങൾ നന്നനട്ട വളൎക്കയും
പാറാ വെട്ടകിലായുസ്സിന്നേതൽച്ചിന്ത്യം സദാ ബുധൈഃ. 4

## 15. തിഥിഫലം.

ദേവപൂജാരതഃ പ്രാജ്ഞശ്ശില്പവിദ്യാവിശാരദഃ
മന്ത്രാഭിചാരകുശലഃ പ്രതിപത്തിഥിജോ നരഃ. 1
ശത്രുഹന്താ ദയാശീലോ ലോകേ സൽകൃതവിക്രമഃ
പ്രഭുശീലസ്സമാനീ ച ദ്വിതീയായാം പ്രജായതേ. 2
ഉദാരശീലോ ധനവാൻ സുഗന്ധിതമനാഃ കവിഃ
മിത്രകാൎയ്യരതഃ കാന്തസ്തൃതീയായാം പ്രജായതേ. 3
സൎവ്വവിഘ്നകരഃ ക്രൂരോ രന്ധ്രാന്വേഷീ ശഠാത്മകഃ
വ്യസനീ സ്ഥൂലദേഹശ്ച ചതുൎത്ഥ്യാം ജായതേ നരഃ. 4
ശ്രീമാൻ മനോഹരവപുൎമ്മാല്യാച്ഛാദനതല്പരഃ
പരേഷാമുപകാരീ ച പഞ്ചമ്യാം ജായതേ നരഃ. 5
ബലവാൻ ഭൃത്യബഹുലോ ദേവാരാധനതല്പരഃ
കുശലീ ച ഗുണഗ്രാഹീ ഷഷ്ഠ്യാം സംജായതേ നരഃ. 6
ദുഃപ്രേക്ഷ്യഃ ക്രൂരവൃത്തിശ്ച ശുഭകൎമ്മരതസ്സദാ
ജിതേന്ദ്രിയസ്സദാ രോഗീ സപ്തമ്യാം ജായതേ നരഃ. 7
പരാക്രമീ സ്വതന്ത്രശ്ച പരേഷാം വ്യസനപ്രിയഃ
ക്ഷിപ്രകോപീ സുഗാത്രശ്ച അഷ്ടമ്യാം ജായതേ നരഃ. 8
സ്വകാൎയ്യനിരതഃ ക്രോധീ പരദ്വേഷീ കുശില്പവാൻ
മന്ത്രവിച്ചോരനാഥശ്ച നവമ്യാം ജായതേ നരഃ. 9
സൎവ്വത്ര സുഖിതസ്സൌമ്യഃ സ്വജനദ്വേഷകസ്തഥാ
പരദാരരതഃ കാമീ ദശമ്യാം ജായതേ നരഃ. 10
സാധുസ്സുമംഗളാചാരസ്സജ്ജനഃ പ്രിയദൎശനഃ
പ്രാജ്ഞഃ പ്രധാനശീലശ്ച ഏകാദശ്യാം പ്രജായതേ. 11

വിജ്ഞകൎത്തസ്സദാപൂജ്യഃ പ്രഭുസ്സൎവ്വജനപ്രിയഃ
നിൎമ്മലസ്സൎവ്വജനജ്ഞോദ്വാദശ്യാം സംപ്രജായതേ. 12

കാമീ ദുൎബ്ബലഗാത്രശ്ച സത്യവാദീ മനോഹരഃ
ശാന്താത്മാ മൃദുകായശ്ച ത്രയോദശ്യാം പ്രജായതേ. 13

തീവ്രകാമസ്സ്വപ്രായോ ലോകശത്രുസ്സദാതനഃ
സ്ത്രീദ്വേഷീ പ്രിയഭക്തശ്ച ചതുൎദ്ദശ്യാം പ്രജായതേ 14

സമ്പൂൎണ്ണഗാത്രഃ കാമീ ച വിദ്യാവിനയവാൻ പ്രഭുഃ
ശാസ്ത്രാൎത്ഥവിൽപ്രധാനശ്ച പഞ്ചദശ്യാം പ്രജായതേ. 15

ശുക്ലപക്ഷേ ശുഭഫലം വൎദ്ധതേ ശുഭമന്യഥാ
വിപരീതം കൃഷ്ണപക്ഷേ ബലാബലവിശേഷതഃ. 16

## 16. തിഥിദേവത.

കൃപീടയോനിൎബ്രഹ്മാ ച ശങ്കരോ ഗണനായകഃ
ഫണിശ്രേഷ്ഠഃ കാൎത്തികേയോ മാൎത്താണ്ഡോഥ മഹേശ്വരഃ. 1

ദുൎഗ്ഗാദേവീ ദണ്ഡധരോ വിശ്വദേവാശ്ച മാധവഃ
പുഷ്പേഷുഃ പാൎവ്വതീനാഥശ്ചന്ദ്രമാസ്തിഥിദേവതാഃ. 2

## 17. നിത്യയോഗങ്ങൾ.

വിഷ്കംഭഃ പ്രീതിരായുഷ്മാൻ സൌഭാഗ്യശ്ശോഭനസ്തഥാ
അതിഗണ്ഡസ്സുകൎമ്മാ ച ധൃതിശ്ശൂലം തഥൈവ ച. 1

ഗണ്ഡോവൃദ്ധിൎദ്ധ്രുവശ്ചൈവം വ്യാഘാതോ ഹൎഷണസ്തഥാ
വജ്രസ്സിദ്ധിൎവ്യതീപാതോ വരീയാൻ പരിഘശ്ശിവഃ. 2

സിദ്ധസ്സാദ്ധ്യശ്ശുഭശ്ശുക്ലോ ബ്രാഹ്മോ മാഹേന്ദ്രവൈധൃതിഃ. 3

## 18. നിത്യയോഗഫലം.

ക്രൂരചിത്തോ മഹാക്രോധീ നൈകവാസോ രണോന്നിതഃ
വിപൎക്ഷബല്ലഭോ നിത്യം നരോ വിഷ്കംഭയോഗജഃ. 1

കൎമ്മശീലോ ഗുണാഢ്യശ്ച സൎവ്വേഷാം പ്രിയകൃത്സദാ
ധനാഢ്യോ മിത്രബല്ലഭഃ പ്രീതിയോഗസമുത്ഭവഃ. 2

സ്ഥിരചിത്തോ മഹാക്രോധീ വീൎയ്യവാൻ ദീൎഘജീവിതഃ
രാജസേവാരതോ നിത്യമായുഷ്മാൻയോഗജോ നരഃ. 3

വാഗ്മീ ധുൎയ്യാന്വിതോ ഭോഗീ സ്ത്രീണാം ഹിതകരസ്സദാ
മൃഷ്ടഭുക് സുഭഗശ്രീമാൻ നരസ്സൌഭാഗ്യസംഭവഃ. 4

ദേവകാൎയ്യരതോ ധീരോ മേധാവീ സാത്വികസ്സദാ

വേദവിൽസുഖിതോ യോഗേ രോഗനോഢ്യേ ഭവേന്നരഃ. 5
ശഠചിത്തോതികോപീ ച സ്വജനദ്വേഷകസ്സദാ
ജാതോതിഗണ്ഡയോഗേത്ര നിതരാം കലഹപ്രിയഃ. 6
സുശീലോ ഗുണവാൻ പ്രോക്തഃ ബഹുപുത്രകളത്രവാൻ
പുണ്യകർമ്മരതോ ഭോഗീ മനുജശ്ച സുകർമ്മജഃ. 7
ശ്രുതഗോമാൻ പടുഃ ശ്രീമാൻ സൌമ്യഃ കാമീ ച പണ്ഡിതഃ
ധൃതിയോഗേ ഭവേദ്ധീരഃ പരവിത്തരതസ്സദാ. 8
ശൂലയോഗോത്ഭവഃ ക്രോധീ തേജസ്വീ കലഹപ്രിയഃ.
ചതുരശ്ശ്രുതന്ത്രഃ കാമീ ധനീ മാനീ ദൃഢവ്രതഃ. 9
വ്യസനീ ദീർഘവൈരശ്ച ദുർജ്ജനപ്രിയ ഏവ ച
കുലനാശകരഃ കാമീ ഗണ്ഡയോഗസമുത്ഭവഃ. 10
പ്രസന്നചിത്തോ മതിമാൻ സർവ്വവിദ്യാവിശാരദഃ
ധനധാന്യജനോപേതോ വൃദ്ധിയോഗസമുത്ഭവഃ. 11
സ്ഥിരകാര്യോ മഹാഭോഗീ ധർമ്മശീലോ ദയാപരഃ
ഹാസ്യപ്രസന്നോ ഗുണവാൻ ധ്രുവയോഗസമുത്ഭവഃ. 12
ചഞ്ചലോ വിഷദൃഗ്ഘോരോ ബഹുഭക്ഷണതല്പരഃ
വ്യാഘാതയോഗേ സഞ്ജാതോ വിപക്ഷബഹുലസ്തഥാ. 13
കാലജ്ഞഃ കുലമുഖ്യശ്ച സത്യവാദീ ജിതേന്ദ്രിയഃ
ബലാഢ്യോ ഹർഷണേ ജാതോ നരോ നാരീജനപ്രിയഃ. 14
കൃതജ്ഞോനാർത്ഥബഹുലോ ദോഷജ്ഞോതിഗുണേഷ്വപി
വാൿപ്രലാപകരോ നിത്യം വജ്രയോഗസമുത്ഭവഃ. 15
സങ്കല്പസിദ്ധശ്ശിഷ്ടാംഗശ്ശീതഭീരുതരഃ പ്രഭുഃ
ശ്രീമാൻ ധീമാൻ ബലീ കാമീ സിദ്ധയോഗസമുത്ഭവഃ. 16
ബഹ്വനർത്ഥകരോ ഭീരുർമ്മൂർഖോ മൂഢമതിസ്സദാ
നിത്യോത്സാഹീ നരശ്ചോരോ വ്യതിപാതേ ജിതേന്ദ്രിയഃ. 17
നിത്യം ച മംഗളാചാരോ വീരോ ധീരോ മഹാമതിഃ
ബന്ധൂനാമുപകാരീ സ്യാദ്വരീയോഗസമുത്ഭവഃ. 18
ആയുധാഭ്യാസശീലശ്ച ചലചിത്തസ്സദാരുണഃ
കൃശഗാത്രോർത്ഥഹീനശ്ച നരഃ പരിഘയോഗജഃ. 19
ശാന്തസ്സുജനസേവീ ച ധർമ്മശീലോ ജിതേന്ദ്രിയഃ
ജിതശത്രുർദ്ധനീ ജാതശ്ശിവയോഗേ മഹാതപാഃ. 20
സിദ്ധഃ പ്രസിദ്ധസ്സിദ്ധാത്മാ കീർത്തിധർമ്മപരായണഃ

ത്രിദോഷാത്മാ ധനീ ഭോക്താ സിദ്ധയോഗേ തു പണ്ഡിതഃ. 21
സ്വദേശോ ധാർമ്മികോ വിദ്വാൻ സുസുഖീ വല്ലഭഃ പ്രഭുഃ
പരദാരരതഃ കാമീ സാദ്ധ്യയോഗസമുത്ഭവഃ. 22
ശുഭാത്മാ രാജസേവീ ച രത്നാംബരധനാന്വിതഃ
ബഹുധാന്യയുതോ ഭോഗീ ശുഭയോഗേ സുപൂജിതഃ. 23
വാഗ്മീ വിദ്വാൻ ശഠോ മൂർഖശ്ചഞ്ചലോ ഘാതകോ ധനീ
ശുഭ്രയോഗേ സമുൽഭൂതോ വാതശ്ലേഷ്മയുതോ വിഭുഃ. 24
ബ്രഹ്മജ്ഞഃ പണ്ഡിതോ മാനീ ഗുപ്തകാര്യോ വിവേകവാൻ
ബ്രാഹ്മയോഗോത്ഭവഃ ശ്ലേഷ്മീ കാന്തശ്ച ധനധാന്യവാൻ. 25
പരോപകാരശീലശ്ച പണ്ഡിതജ്ഞശ്ച ബുദ്ധിമാൻ
വാതാത്മാ ക്ഷിപ്രകോപീ ച ശ്രീമാനൈന്ദ്രേ ച വിദ്യവാൻ. 26
തോയോദ്യാനരതഃ കാന്തഃ കനകാഭരണൈര്യുതഃ
സത്യവാൻ ധനവാൻ ത്യാഗീ വൈധൃതേ വികടേക്ഷണഃ. 27

## 19. കരണങ്ങൾ.

പ്രതിപദമേന്വഗിമുതലായ് സിംഹം പുലി പന്നി കഴുത കരി സുരഭിഃ
വിഷ്ടിരിതീത്ഥം ക്രമശഃ കൃഷ്ണചതുർദ്ദശീ പരമ്പളം യാവൽ
പുള്ളും നാല്ക്കാലികളും പാമ്പും പുഴുവും ക്രമേണ പിന്നേവ.

## 20. കരണഫലം.

സിംഹേ സാഹസവാൻ ഖ്യാതോ ബലവാൻ വിക്രമീ ഗുണീ
ഗിരിദുർഗ്ഗാദിഷു രതോ ദീർഘായുഃ സ്യാദരിംഷ്ടവാൻ. 1
ഹിംസ്രോ വിഖ്യാതകുശലോ ദീപ്തിമാനല്പജീവിതഃ
അല്പബന്ധുഃ സ്വതന്ത്രാത്മാ കരണേ വ്യാഘ്രസംജ്ഞിതേ. 2
ക്വചിദ്ദുഃഖം ക്വചിത്സൌഖ്യം ക്വചിദ്രാജ്യം ക്വചിദ്ദശാ
വരാഹകരണേ ജാതഃ പശുമാൻ വീര്യവാൻ ഭവേൽ. 3
ചപലോത്യന്തമേധാവീ നൈകവാസരതസ്സദാ
അസ്വതന്ത്രോല്പബുദ്ധിശ്ച കരണേ ഖരസംജ്ഞിതേ. 4
സ്ഥൂലാസ്യോ ദീർഘവൈരീ ച ബലാഢ്യോ ബഹുഭോജനഃ
സുഭഗസ്സുവിഖ്യാതോ ഗജേ ഭഗ്നവ്രതസ്സദാ. 5
പരകാര്യരതോ ഭീതശ്ചാല്പസാരഃ കശില്പവാൻ
സദാ വ്യാധികരഃ കാമീ കരണേ പശുസംജ്ഞിതേ. 6
ഹീനസംഗ്രാമശീലശ്ച ഹീനവൃത്തിഃ കുഭോജനഃ

സ്വബന്ധുകലഹഃ ക്രോധീ വിഷദഗപിഷ്ടിസംജ്ഞിതേ. 7

ശാകുനേ കരണേ ജാതസ്സർവ്വകാര്യരതസ്സുഖീ
ത്രികാലജ്ഞാനരഹിതഃ ക്ഷീണാർത്ഥക്ഷയദുഃഖവാൻ. 8

സർവ്വശാസ്ത്രസമാരൂഢോ രോഗവാൻ ബഹുഷാല്ലനഃ
പശുമാൻ പ്രാജ്ഞവാൻ വാഗ്മീ ദീർഘായുഃ സ്യാച്ചതുഷ്പദേ. 9

സർവ്വലോകേഷു വിഖ്യാതോ ധീമാൻ കോപരതസ്സദാ
ചരനപാപഃ സ്വതന്ത്രശ്ച കരണൌരഗസംജ്ഞിതേ. 10

കിംസ്തുഘ്നേ ബലവാൻ സ്ഥൂലഃ സ്വകാര്യപരകാര്യകൃൽ
അല്പായുർഭോഗസന്ത്യക്തഃ ചരന്നപാപപ്രജാനപിതഃ. 11

---

വർദ്ധമാനതിഥൌ ജാതഃ ക്രമേണ പരിവർദ്ധ്യത
ക്ഷീയമാണതിഥൌ ജാതഃ ക്ഷീയതേ ധനബാന്ധവൈഃ. 1

കരണേ സ്ഥിരനാമാഖ്യേ സ്ഥിരകർമ്മരതസ്സദാ
ചരാഖ്യേ കരണേ ജാതോ ബഹുകാര്യോപജീവിതഃ. 2

സമാപ്തം.

ശ്രീരസ്തു

ശ്രീവിശ്വനാഥായനമഃ

സന്തത്യാദിജാതകഫലാവലോകനകുതൂഹലിനാം

അത്യന്തോപകാരായ കൃതാ

# സന്താനദീപികാ

കല്പാത്തിഗ്രാമവാസിനാ - വെങ്കടാചലശാസ്ത്രിണാ

വിരചിതയാ ഭാഷാടീകയാ സഹിതാ

സമ്യൿപരിശോദ്ധ്യ

സ്വകീയ - വിദ്യാകല്പതരുമുദ്രാക്ഷരശാലായാം

മുദ്രിതാച വിജയതെ.

സന്തതിമുതലായ ജാതകഫലത്തെ അറിവാനായി

ഉപയൊഗിക്കുന്ന

സന്താനദീപികാ. എന്ന ജ്യൊതിശ്ശാസ്ത്രം

ഇത. വിദ്യാകല്പതരു അച്ചുക്കൂട്ടം ഉടമസ്ഥൻ

വെങ്കടാചലശാസ്ത്രികളാലുണ്ടാക്കപ്പെട്ടതായ

ഭാഷാടീകാസഹിതം അച്ചടിപ്പിക്കപ്പെട്ടത

പാലക്കാട. കല്പാത്തി

വികൃതിനാമസംവത്സരം

ശ്രീരസ്തു.

—*—

# സടീകാ സന്താനദീപികാപ്രാരംഭം.

—*)o(*)o(*—

ഗുരുനാഥം നമസ്കൃത്യ ഗണനാഥം പ്രണമ്യ ച । വാഗ്ദേ
വീം വന്ദനം കൃത്വാ ധ്യാത്വാ തു കമലോത്ഭവം ॥ ൧ ॥

ശങ്കരം വിഷ്ണുമഭ്യൎച്ച്യ സംപൂജ്യ പ്രവരഗ്രഹാൻ । വാസു
ദേവം ഗുരും ധ്യാത്വാ വക്ഷ്യേ സന്താനദീപികാം ॥ ൨ ॥

ഗുരുനാഥനെ നമസ്കരിച്ച മഹാഗണപതിയെ പ്രകൎഷേണ നമ
സ്കരിച്ച സരസ്വതിയെ വന്ദിച്ച ബ്രഹ്മാവിനെ ധ്യാനിച്ച ശിവനെ
യും വിഷ്ണുവെയും അൎച്ചനചെയ്തു ആദിത്യാദിനവഗ്രഹങ്ങളെ നല്ലവ
ണ്ണം പൂജിച്ച ഗുരുവായിരിക്കുന്ന വാസുദേവനെയും ധ്യാനിച്ച സന്താ
നദീപികാ എന്ന ജ്യോതിശ്ശാസ്ത്രത്തെ പറയുന്നു ॥ ൨ ॥

അജ്ഞാനാം അല്പബുദ്ധീനാം ഹിതാൎത്ഥം വക്ഷ്യതേ മയാ ।
സന്താനദീപികാശാസ്ത്രമുപദേശാൎത്ഥദൎശനം ॥ ൩ ॥

അജ്ഞാനംകൊണ്ടെന്നാൽ അജ്ഞാനികളായും സ്വല്പബുദ്ധിക
ളായുമിരിക്കുന്ന മനുഷ്യന്മാരുടെ ഹിതത്തിന്നായി ഉപദേശാൎത്ഥത്തെ
പറയുന്ന ഈ സന്താനദീപികാശാസ്ത്രം പറയപ്പെടുന്നു ॥ ൩ ॥

വരാഹഹോരാമാലോക്യ ഹ്യജാതകപദ്ധതിം । സാരാ
വലിം ച വൃദ്ധപാരാശരമതം തഥാ ॥ ൪ ॥

പ്രശ്നസാരാണി ചാന്യാനി സമാലോക്യ മുഹുൎമുഹുഃ । തത്
സാരാൻ സമുദ്ധൃത്യ വക്ഷ്യേ സന്താനദീപികാം ॥ ൫ ॥

വരാഹമിഹിരരാലുണ്ടാക്കപ്പെട്ട ഹോരയെയും ജാതകപദ്ധതിയെയും
സാരാവലിയെയും വൃദ്ധപാരാശരീമുതലായ ജ്യോതിഷ്ഗ്രന്ഥങ്ങളെ
യും അന്യങ്ങളെയും പലപ്പോഴും നോക്കി അതുകളിൽനിന്നും സാ
രാംശങ്ങളെ എടുത്ത ഈ സന്താനദീപികാശാസ്ത്രം പറയപ്പെടുന്നു ॥ ൫ ॥

നരാണാം ചാനപത്യാനാം ദത്തപുത്രാദിലക്ഷണം । പുത്ര
ശോകാല്പപുത്രം ച ബഹുപുത്രമുച്യതേ ॥ ൬ ॥

മനുഷ്യന്മാൎക്ക സന്തതിയില്ലായ്ക ദത്തപുത്രൻ തുടങ്ങിയവ പുത്രൻ

ജനിച്ചിരിക്കുന്നത ഒന്നോ രണ്ടൊ പുത്രന്മാർ അനേകം പുത്രന്മാർ എന്നിവകളുടെ ലക്ഷണത്തെ പറയുന്നു॥ ൬॥

(1) ഗുരുലഗ്നേശദാരേശപുത്രസ്ഥാനാധിപേഷ്വപി। സൎവ്വേ
ഷ്വബലഹീനേഷു വക്തവ്യാ ത്വനപത്യതാ ൭।

ബ്രഹസ്പതി ലഗ്നാധിപൻ എഴാംഭാവാധിപൻ അഞ്ചാംഭാവാധിപൻ ഇവരെല്ലാവരും ബലമില്ലാതെ ഭവിച്ചാൽ ഇതമുഖ്യമായി സന്തതിയില്ലാത്തകാരണമെന്നപറയെണ്ടതു॥ ൭॥

(2) പുത്രസ്ഥാനഗതെ പാപെ തദീശെ നീചസംസ്ഥിതെ।
ശുഭദൃഷ്ടിവിഹീനെ ച വക്തവ്യാ ത്വനപത്യതാ। ൮।

പാപഗ്രഹം പുത്രസ്ഥാനമാകുന്ന അഞ്ചാമെടത്തിലും, അഞ്ചാംഭാവാധിപൻ നീചനായും ശുഭഗ്രഹങ്ങളുടെ വീക്ഷണമില്ലാതെയും ഭവിക്കുന്നവന്നു സന്തതി ഇല്ലാ എന്നപറയെണ്ടതു॥ ൮॥

(3) ഗുരുലഗ്നവിധുഭ്യോ വാ പഞ്ചമസ്ഥൈശ്ച പാപകൈഃ।
ശുഭദൃഷ്ടിവിഹീനൈശ്ച വക്തവ്യാ ത്വനപത്യതാ ॥

ഗുരു ലഗ്നം ചന്ദ്രൻ ഇവറ്റകളുടെ അഞ്ചാംഭാവങ്ങളിൽ പാപന്മാരിരിക്കയും ആ പാപന്മാൎക്കു ശുഭദൃഷ്ടിയില്ലാതെയും ഇരിക്കുന്നവന്നു സന്തതിയില്ലായെന്നപറയെണ്ടതു॥ ൯॥

(4) രന്ധ്രേശെപി സുതസ്ഥെ വാ സുതേശെ വാ രന്ധ്രഗെ രിപു
നീചെ വാ ॥ സൌമ്യൈൎഗ്രഹൈരദൃഷ്ടെ സന്തതിനാ
ശോ വിനിൎദ്ദിശ്യ। ൧൦॥

അഷ്ടമാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലൊ ശത്രുരാശിയിലൊ നീചനായിട്ടോ ഭവിച്ചുവെങ്കിലും ശുഭഗ്രഹങ്ങളെക്കൊണ്ട വീക്ഷണം ചെയ്യപ്പെടാതെ ഇരുന്നാലുമിരിക്കുന്നവന്നു സന്തതിനാശമുണ്ടെന്നഅറിയെണ്ടതു॥ ൧൦॥

(5) പുത്രസ്ഥാനഗതെ പാപെ തദീശെ പാപമധ്യഗെ। ശുഭ
ദൃഷ്ടിവിഹീനെ ച വക്തവ്യാ ത്വനപത്യതാ। ൧൧।

പാപഗ്രഹം പുത്രസ്ഥാനത്തിലും പുത്രസ്ഥാനാധിപനായിരിക്കുന്ന അഞ്ചാംഭാവാധിപൻ പാപന്മാരുടെമധ്യത്തിലും ശുഭദൃഷ്ടിയില്ലാതെയും ഭവിക്കുന്നവന്നു സന്തതിയില്ലെന്നപറയെണ്ടതു ൧൧॥

ളും ചൊദിക്കുന്നവന്റെ മരണത്തെ ഇപ്രകാരം പറയെണ്ടത്॥ ൫൪॥

{ ഹൊരെശെ പാപസംയുക്തെ ലഗ്നെ മൃത്യുസമന്വിതെ।
{ പാപയുക്തെഷ്ടമെ ഷഷ്ഠെ വ്യയെ ചന്ദ്രെ മൃതിം വദെൽ॥ }

ഹൊരാധിപൻ പാപയൊഗത്തൊടുകൂടിയും ഹൊരാ ഗുളികയുക്തമായും ആറാം ഭാവവും എട്ടാംഭാവവും പാപഗ്രഹങ്ങളൊടുകൂടിയും ചന്ദ്രൻ പന്ത്രണ്ടിലും ഇരിക്കുന്നവന്നു മരണത്തെ പറയെണം॥ ൫൫

{ നിധനെശെരിനീചസ്ഥെ ലഗ്നെ പാപസമന്വിതെ। ശു
{ ഭൈരനീക്ഷിതെ ലഗ്നെ രൊഗീ മരണമെഷ്യതി॥ ൫൬॥ }

എട്ടാംഭാവാധിപൻ ആറാം ഭാവത്തിലൊ നീചനായിട്ടെ ഭവിക്കുകയും ലഗ്നത്തിൽ പാപികളും ഹൊരാ ശുഭന്മാരാൽ ഈക്ഷിക്കാതെയുമിരുന്നാൽ രൊഗി മരണത്തെ അടയുന്നു॥ ൫൭॥

{ ഹൊരാനാഥെരിനീചസ്ഥെ പാപഗ്രഹസമന്വിതെ ല
{ ഗ്നെശെ പാപമദ്ധ്യസ്ഥെ ലഗ്നെ പാപസമന്വിതെ ച
{ ന്ദ്രെ ബലവിഹീനെ ച രൊഗാന്നാസ്തി ജീവനം ൫൮ }

ഹൊരാനാഥൻ ആറാം ഭാവത്തിലെ നീചനായിട്ട് ഭവിക്കുകയൊ പാപഗ്രഹങ്ങളൊടുകൂടി ഭവിക്കുകയൊ ലഗ്നാധിപന്റെ ഇരുഭാഗത്തും പാപികളിരിക്കുകയും ലഗ്നം പാപിയൊടുകൂടിയിരിക്കുകയും ചന്ദ്രൻ ബലഹീനനായി ഭവിക്കുകയും ചെയ്താൽ രൊഗി രൊഗശാന്തിയെ അടയുകയില്ല (മരണം നിശ്ചയം)॥ ൫൯॥

{ ക്ഷീണെ പാപാന്വിതെ ചന്ദ്രെ പാപമദ്ധ്യഗതെഥവാ।
{ പാപഗ്രഹയുതെ സൌമ്യെ വിത്തെ വാപ്യഷ്ടമെപി വാ
{ ലഗ്നെക്ഷണെ ന സന്ദൃഷ്ടെ ജ്വരരൊഗീ ഭവെന്നരഃ॥ ൬൦॥ }

ചന്ദ്രൻ ക്ഷീണനായൊ പാപിയൊടുകൂടിട്ടൊ പാപമദ്ധ്യനായിട്ടൊ ഭവിക്കുകയൊ ബുധൻ പാപിയൊടുകൂടി രണ്ടാംഭാവത്തിലൊ എട്ടാം ഭാവത്തിലൊ ഇരുന്നാലും ഹൊരാ കുജനാൽ ഈക്ഷിക്കയൊ ചെയ്യുകിലും ജ്വരരൊഗത്തൊടുകൂടിയവനെന്നു അറിയെണ്ടതു॥ ൬൧

{ ജീവെ പാപസമായുക്തെ ഷഷ്ഠെ വാപ്യഷ്ടമെഥവാ। ശു
{ ഭൈരനീക്ഷിതെ ലഗ്നെ ക്ഷയരൊഗം വദെൽ ബുധഃ॥ ൬൨॥ }

വ്യാഴൻ പാപിയൊടുകൂടി ആറിലൊ എട്ടിലൊ ഇരുന്നാലും ഹൊരാ ശുഭന്മാരാൽ ഈക്ഷിക്കാതെയുമിരുന്നാൽ ക്ഷയരൊഗത്തെ പറയെണ്ടു

